

# ശ്രീമദ് സദാനന്ദ സ്വാമികൾ

## ജീവചരിത്രം

സ്വാമി ചിദാനന്ദ ഭാരതി

ഈ പുണ്യഗ്രന്ഥത്തിന്റെ കർത്താവ് സ്വാമി ചിദാനന്ദ ഭാരതിയ്ക്കും ഇതിന്റെ പ്രസാധകരായ സദാനന്ദാപ്രസിനും നന്ദി രേഖപ്പെടുത്തുന്നു. കൂടുതൽ ആധ്യാത്മിക ഗ്രന്ഥങ്ങളും സത്സംഗ ഓഡിയോകളും വീഡിയോകളും ലേഖനങ്ങളും www.sreyas.in എന്ന മലയാളം വെബ്സൈറ്റിൽ ലഭ്യമാക്കിയിരിക്കുന്നു. സന്ദർശിക്കുമല്ലോ?

# ആമുഖം

ധന്യാത്മാക്കളേ,

ഭാരതീയരായ നാമോരോരുത്തരും പാശ്ചാത്യ സംസ്കാരങ്ങൾക്കും, രീതികൾക്കും അടിമപ്പെട്ടും ആത്മീയതയെ അവഗണിച്ചും ഒരു വമ്പിച്ച അധഃപ്പതനത്തിലേക്ക് എത്തിക്കഴിഞ്ഞിരിക്കുന്നു. ഹിന്ദുക്കളായ നാമെല്ലാവരും ഒത്തൊരുമിച്ച് ഒരു സംഘടനയായി പ്രവർത്തിച്ചാൽമാത്രമേ ഈ ദുരവസ്ഥയ്ക്ക് ഒരു മാറ്റമുണ്ടാവുകയുള്ളൂ. ഈ കാര്യങ്ങൾ മുൻകൂട്ടി അറിഞ്ഞ് ശ്രീ സദാനന്ദസ്വാമി തിരുവടികളാണ് ചെറുകോൽപ്പുഴയിൽ ആദ്യത്തെ ഹിന്ദുമഹാമതസമ്മേളനത്തിന് ഭദ്രദീപം കൊളുത്തിയത്. ഭാരതത്തിന്റെ ഭാവി നാമോരോരുത്തരുടേയും പ്രവൃത്തിയെ ആശ്രയിച്ചിരിക്കുന്നു എന്ന ഓർമ്മ നമ്മളിൽ സദാസമയവും ഉണ്ടായിരിക്കണം. ആയതിലേക്ക് സകലലോക യോഗക്ഷേമപ്രവർത്തകനായിരുന്ന ശ്രീമദ് സദാനന്ദസ്വാമി തിരുവടികളുടെ നാമം സദാ സ്മരിച്ചുകൊണ്ട് ഈ ശോചനീയാവസ്ഥയിൽനിന്ന് ഒരു പുതിയ ഭാരതത്തെ കെട്ടിപ്പടുക്കുവാനും ഒരു ആത്മീയ സംസ്കാരം ആർജ്ജിക്കുവാനും നമുക്കൊത്തൊരുമിച്ച് പ്രവർത്തിക്കാം. ആ പുണ്യാത്മാവിന്റെ അനുഗ്രഹാശിസ്സുകൾ എന്നും നമ്മോടൊപ്പം ഉണ്ടാകുമാറാകട്ടെ എന്ന പ്രാർത്ഥനയോടെ

സ്വാമി ചിദാനന്ദഭാരതി.

# ശ്രീമദ് സദാനന്ദസ്വാമികൾ

അവിസ്മരണീയമായ പല ചരിത്രമുഹൂർത്തങ്ങൾക്കും സാക്ഷ്യംവഹിച്ച നൂററാണ്ടെന്ന പദവി പത്തൊമ്പതാം നൂററാണ്ടിനുണ്ട്. ഭാരതത്തിന് പൊതുവേയും കേരളത്തിന് വിശേഷിച്ചും രാഷ്ട്രീയ സാംസ്കാരിക ആത്മീയരംഗങ്ങളിൽ ആശാവഹമായ പല പരിവർത്തനങ്ങളും ഈ നൂററാണ്ടിലുണ്ടായി. പരമ്പരാഗതമായി തുടർന്നുവന്നിരുന്ന സാമൂഹികമര്യാദകളെ തൃണവൽഗണിച്ചുകൊണ്ട് സാമൂഹികാസമത്വങ്ങൾക്കും, അനീതികൾക്കും, അസമത്വങ്ങൾക്കുമെതിരെ പോരാടുവാനുള്ള ഒരു ത്വര ഈ കാലഘട്ടത്തിൽ ജനങ്ങളിലുണ്ടായി. ബ്രഹ്മസമാജം, തിയോസഫിക്കൽസൊസൈററി, ആര്യസമാജം, ശ്രീരാമകൃഷ്ണമിഷൻ തുടങ്ങിയ ആത്മീയസംഘടനകളുടെ നേതൃത്വത്തിൽ തുടങ്ങിവച്ച പ്രവർത്തനങ്ങൾ ആശാവഹമായ പല മാററങ്ങളും ഭാരതീയസമൂഹത്തിൽ സൃഷ്ടിക്കുകയുണ്ടായി. ഈ മാററങ്ങൾക്ക് ആക്കം വർദ്ധിപ്പിച്ചുകൊണ്ട് സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ഇന്ത്യൻജനതയുടെ ഉൽക്കടമായ അഭിലാഷമായിരുന്ന 1857-ലെ ഒന്നാം സ്വാതന്ത്ര്യസമരത്തിന് വഴിതെളിച്ചതു് ഏതാണ്ട് ഇതേകാലഘട്ടത്തിൽത്തന്നെയായിരുന്നു കേരളത്തിന്റെ ആത്മീയനഭോമണ്ഡലത്തിലെ സുവർണ്ണതേജസ്സായി മാറിയ ശ്രീ സദാനന്ദസ്വാമികളുടേയും ജനനം.

ആദ്ധ്യാത്മിക സംഭാവനകളുടെ കാര്യത്തിൽ ഇക്കാലത്തു് കേരളവും ഒട്ടും പിന്നിലല്ലായിരുന്നു. അദ്വൈതസിദ്ധാന്തത്തിന്റെ പരമാചാര്യനായ ആദിശങ്കരൻ മുതൽ ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരുദേവനും/തുടങ്ങി

തുഞ്ചത്തെഴുത്തച്ഛൻവരെ പിറവിയെടുത്തതു് കേരളത്തിലായിരുന്നു. ഇവരെല്ലാം നമുക്കുപദേശിച്ചുതന്നതു് ഈശ്വരപ്രാപ്തിക്കുള്ള വിവിധ മാർഗ്ഗങ്ങളാണു്. ഭക്തി ജ്ഞാനകർമ്മയോഗമാർഗ്ഗങ്ങളിൽ അവരവർക്കിഷ്ടമുള്ള മാർഗ്ഗം തെരഞ്ഞെടുക്കാം. ഏതു പാതയിലൂടെ മുന്നേറുന്നതിനു മുജ്ജന്മകർമ്മവാസനയും ഈശ്വരകടാക്ഷവും കൂടിയേതീരു. അതോടൊപ്പം ജ്ഞാനം നേടുകയും വേണം. ഓരോ ജീവനും ബ്രഹ്മംതന്നെയാണെന്നു് ഉപാധിഭേദംകൊണ്ടു് അജ്ഞാനത്തിൽ മുഴുകി വിവിധ ജാതി വർണ്ണങ്ങളാം അനുഭവപ്പെടുന്നതാണെന്നും അജ്ഞാനമായ മായയിൽനിന്നും മോചനം ലഭിക്കുമ്പോൾ താൻതന്നെയാണു് ബ്രഹ്മമെന്നും ബോധ്യപ്പെടുന്നു. ഇതിനെയാണല്ലോ തത്വമസി എന്നു പറയുന്നതു്. ശ്രീമദ് സദാനന്ദസ്വാമികൾ, കൊല്ലവർഷം 1052 കുംഭമാസം 13-ാംതീയതി ജനിച്ചു. പാലക്കാട്ട് ജില്ലയിൽ ചിറ്റൂർ താലൂക്കിൽ തത്തമംഗലം എന്ന പ്രദേശത്തു് അയ്യൻവീട്ടിൽ കേശവൻനായരുടേയും പുത്തൻവീട്ടിൽ ചെറിയത്'അമ്മയുടേയും പുത്രനായിട്ടായിരുന്നു ശ്രീ സദാനന്ദസ്വാമികളുടെ ജനനം. പൂർവ്വാശ്രമത്തിലെ നാമം രാമനാഥൻനായർ എന്നായിരുന്നു. തനിക്കിളയതായി രണ്ടു സഹോദരിമാരും രണ്ടു സഹോദരന്മാരുമായിരുന്നു രാമനാഥനുണ്ടായിരുന്നതു്. നായർ എന്നു് വിളിച്ചിരുന്നുവെങ്കിലും അക്കാലത്തു് മേനോൻ എന്ന സ്ഥാനപ്പേരിലായിരുന്നു രാമനാഥന്റെ കുടുംബം അറിയപ്പെട്ടിരുന്നതു്.

വിവരിക്കുവാൻ സാധിക്കാത്ത ഒരസാധാരണത്വം ജനനം മുതൽ രാമനാഥനിൽ പ്രകടമായിരുന്നു. കരയാതെയുള്ള ജനനം, പ്രശാന്തമായ മുഖഭാവം, ചിന്താശീലത്വം, നിർഭയത്വം, സമചിത്തത തുടങ്ങി അലൗകികമായൊരു പ്രകൃതം രാമനാഥനു് ബാല്യത്തിൽത്തന്നെ ഉണ്ടായിരുന്നു. ദൈ

വത്തിനുള്ള നിവേദ്യത്തെ ശാസിക്കാനൊരുങ്ങിയ പിതാവിനോട് ഞാൻ പ്രസാദിച്ചാലേ ദൈവം പ്രസാദിക്കൂ എന്നു പറഞ്ഞു. വീട്ടിൽ മരണമുണ്ടായപ്പോഴും ജീവിതത്തിന്റെ അർത്ഥംതേടി കറ്റിക്കാട്ടിൽ ഏകനായി കഴിഞ്ഞുകൂടി. അസുഖമുണ്ടായ അവസരത്തിൽ രോഗം മാറ്റിയതു് സംബന്ധിച്ചു് തന്നെ ചികിത്സിച്ചതു് ദേവിയാണെന്നു് വെളിപ്പെടുത്തി. അങ്ങനെ നിരവധി കഥകൾ ബാലനായ രാമനാഥനെക്കുറിച്ചു് നാട്ടുകാർ പറഞ്ഞുകേട്ടിട്ടുണ്ടു്. 'ഈശ്വരാന്വേഷികളായവരുടെ ജീവിതം പലപ്പോഴും അവിശ്വസനീയമായ സംഭവങ്ങളിലൂടെ കടന്നുപോകുന്നുവെന്നും ചരിത്രത്തിനു് രാമനാഥന്റെ ബാല്യകാലവും സാക്ഷിയാണു്. ഏതാണ്ടു് തേർഡ് ഫോറംവരെ സ്വന്തം നാട്ടിലെ വിദ്യാലയത്തിൽത്തന്നെയായിരുന്നു രാമനാഥന്റെ പഠനം. എന്നാൽ ഇന്നത്തെപ്പോലെ അക്കാലത്തു് സ്വന്തം നാട്ടിലെ സ്കൂളിൽത്തന്നെ പരീക്ഷയെഴുതുവാനുള്ള സൗകര്യങ്ങളില്ലായിരുന്നു. പരീക്ഷയെഴുതുന്നതിനുവേണ്ടി തൃശ്ശൂരിലേക്കു് പുറപ്പെട്ട രാമനാഥനെ പിന്നീടു് വീട്ടുകാർ കാണുന്നതു് വർഷങ്ങൾക്കുശേഷം ശിഷ്യഗണങ്ങളോടൊത്തു് സംന്യാസിവേഷത്തിലായിരുന്നു. ആചാരപ്രകാരം സ്വന്തം വീട്ടിൽ ഭിക്ഷക്കെത്തിയതായിരുന്നു ആ സംന്യാസിശ്രേഷ്ഠൻ.

പുണ്യനികേതങ്ങളിലെല്ലാം ചുറ്റിസഞ്ചരിച്ചു് കാഷായവേഷധാരിയായി, സംന്യാസിയായി മടങ്ങിയെത്തിയ സ്വാമികളെ സ്വന്തം നാട്ടുകാർ സഹർഷം സ്വാഗതംചെയ്തു. അസാമാന്യനായ ഒരത്ഭുതപുരുഷൻ. കാന്തശക്തി ഇരുമ്പിനെയെന്നപോലെ അനേകം ആളുകൾ സ്വാമിജിയുടെ മുമ്പിൽ തടിച്ചുകൂടി. ഉപദേശം ശ്രവിക്കാൻ, രോഗപ്രതിവിധി തേടാൻ, ബാധോപദ്രവങ്ങൾ തീർക്കാൻ,

ജീവിതപ്രശ്നങ്ങൾക്ക് ആശ്വാസം കണ്ടെത്തുവാൻ അവരിൽ പലരും സ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ചു.

ആർഷഭാരതമെന്ന പുണ്യഭൂമി പൂർവ്വപുണ്യപരിപാകത്താൽ ഒരു മനുഷ്യജന്മം ലഭിക്കുന്ന കോടാനുകോടി ജീവരാശികളിൽ ഒരു അപൂർവ്വാനുഗ്രഹമാണ് ഇങ്ങനെ ലഭിക്കുന്ന മനുഷ്യരിൽ മുമുക്ഷുത്വം ലഭിക്കുന്നവർ അതിലും അപൂർവ്വമാണ്. അതിനുള്ള പ്രേരണയും സാഹചര്യവും ഒത്തുകിട്ടുന്ന ഒരേയൊരു നാട് മഹാഭാരതഭൂമിയും. ഭാരതമെന്ന ശബ്ദത്തിന് അറിവിൽ രമിക്കുന്നവരുടെ നാട് എന്നാണർത്ഥം. എന്താണ് ഇവിടെനിന്നും ലഭിക്കുന്ന അറിവ്? ആ അറിവ് ഒന്നേയുള്ളൂ. ആ അറിവ് ലഭിച്ചാൽപിന്നെ മറ്റെല്ലാം അറിയാൻകഴിയുന്നു. ഈ അറിവാകുന്നു യഥാർത്ഥമായ അറിവ്.

ആർഷഭൂമിയെന്നു പറയുമ്പോൾ ഋഷിമാരുടെ നാട് എന്നാണർത്ഥം. അതായത് വരിഷ്ഠമായ ഋഷിസംസ്കാരത്തിന്റെ നാട് ആർഷസംസ്കാരത്തിന്റെ കാതൽതന്നെ. ഈ ഋഷിപ്രോക്തമായ സംസ്കാരമാകുന്ന നമ്മുടെ ഋഷിമാരിൽ ഏററവുമാദ്യത്തെ ആൾതന്നെ ബ്രഹ്മദേവൻ. ബ്രഹ്മദേവനും അദ്ദേഹത്തിന്റെ സന്തതിപരമ്പരകളായി പിന്നീടുണ്ടായ ഋഷീശ്വരന്മാരും ചേർന്ന് നമുക്ക് നൽകിയ പരമമായ ജ്ഞാനത്തെയാണ് ഈശാവാസ്യമിദം സർവ്വം എന്ന സത്യമാണ് നമ്മുടെ ഗുരുപരമ്പരകളെ അനുസ്മരിക്കുന്ന പ്രസിദ്ധമായൊരു ശ്ലോകം ഇത്തരുണത്തിൽ ഓർക്കുന്നതു് നന്നായിരിക്കും.

നാരായണം പത്മഭുവം വസിഷ്ഠം
ശക്തിം ച തത് പുത്രപരാശരം ച
വ്യാസം ശുകം ഗൗഡപാദം മഹാന്തം
ഗോവിന്ദ യോഗീന്ദ്ര മഥാസ്യ ശിഷ്യം

ശ്രീശങ്കരാചാര്യ മഥാസ്യപദ്മ
പാദഞ്ച ഹസ്താമലകഞ്ച ശിഷ്യം
തം ത്രോടകം വാർത്തികകാരമന്യാൻ
അസ്മദ് ഗുരൂൻ സന്തതമാനതോഽസ്മി.

ആദിനാരായണനിൽനിന്നും ഉത്ഭവിച്ച് ബ്രഹ്മാവ്, വസിഷ്ഠൻ, ശക്തി, പരാശരൻ, വ്യാസൻ, ശുകൻ, ഗൗഡപാദൻ, ഗോവിന്ദാചാര്യൻ, ശ്രീശങ്കരൻ, പദ്മപാദർ, ഹസ്താമലകൻ, ത്രോടകാചാര്യർ എന്നിങ്ങനെ തുടരുന്ന നമ്മുടെ ഗുരുപരമ്പരയിലെ പ്രത്യക്ഷരൂപത്തിലിരിക്കുന്ന ഒരു കണ്ണിയാകുന്ന സ്വാമി സദാനന്ദതിരുവടികൾ. സത്യാന്വേഷണസംന്യാസം:– നാട്ടിൽനിന്നും പരീക്ഷ എഴുതുന്നതിനുവേണ്ടി തൃശ്ശൂരിലേക്ക് പുറപ്പെട്ട രാമനാഥന്റെ പിന്നീടുള്ള ജീവിതത്തെക്കുറിച്ച് അടുത്ത ബന്ധുവും നാട്ടുകാരനുമായ ഒരാൾ വിവരിക്കുന്നതിങ്ങനെയാണ്.

തൃശ്ശൂർ ചെന്ന് പരീക്ഷയെഴുതിയ രാമനാഥന് എന്തുകൊണ്ടാണെന്നറിയില്ല തിരിച്ചു വീട്ടിലേക്ക് ചെല്ലണമെന്ന് തോന്നിയില്ലത്രേ. യുവാവായ രാമനാഥൻ അവിടെനിന്നും നേരെ പോയതു് മൈസൂരിലെ സ്വർണ്ണഖനികളുടെ നാടായ കോലാറിലേക്കാണ്. കേലാറിൽ ഖനികമ്പനിയിൽ കുറച്ചുനാൾ ജോലിചെയ്തശേഷം പിന്നീടു പോയതു് ഉത്തരേന്ത്യയിലേക്കാണ്. അവിടെ, ദുഃഖമെന്തെന്നോ, പട്ടിണിയെന്തെന്നോ, ജീവിതത്തിന്റെ പുറംപൂച്ചുകളെന്തെന്നോ മനസ്സിലാക്കിയിട്ടില്ലാത്ത ആ സുഖലോലുപൻ അവയെല്ലാം സ്വയം വരിച്ച് മഞ്ഞും വെയിലും മഴയും സഹിച്ച് നഗ്നപാദനായി വനത്തിൽക്കൂടി—പൊതുനിരത്തിൽക്കൂടി—ഒരവധൂതനായി മഹാപുരുഷസംസർഗ്ഗംതേടി കടലിൽനിന്നും പൊങ്ങിയുയരുന്ന തിരമാലകളെപ്പോലെ അദ്ദേഹം സഞ്ചരിച്ചു.

മാസങ്ങളോളം ഈ രീതിയിൽ ഉത്തരേന്ത്യയിലെ വനങ്ങളിലും പുണ്യഭൂമികളിലും ചുററിസഞ്ചരിച്ചശേഷമായിരുന്നു, പിന്നീട്ട് ഒരുനാൾ സംന്യാസിയായ രാമനാഥൻ നാട്ടിലെത്തുന്നത്ത്. നാട്ടിലെത്തിയ അവധൂതനായ രാമനാഥന്ന് അവിടെയും അധികനാൾ തുടരുവാൻ കഴിഞ്ഞില്ല. വീണ്ടും സഞ്ചാരമാരംഭിച്ചു. ഇക്കാലത്ത് കണ്ണൂർ, തലശ്ശേരി, കോഴിക്കോട്ട്, ചിററൂർ, പാലക്കാട്ട് തുടങ്ങിയ കേരളത്തിൻെറ പല ഭാഗങ്ങളിലും മൗനിയായി കൗപീനവസ്ത്രധാരിയായ അദ്ദേഹത്തെ കണ്ടതായി പലരും ഓർക്കുന്നു. പിന്നീട്ട് കേരളത്തിൽനിന്നും അപ്രത്യക്ഷനായ അവധൂതസ്വാമികളെ, ശിഷ്യഗണങ്ങളൊ കാണുന്നത്ത് പുതുക്കോട്ടയ്ക്കു സമീപമുള്ള ജ്ഞാനിയാർ മലയിലുള്ള ഒരു ഗുഹയിൽ ഏകാകിയായി സമാധിമഗ്നനായി ഇരിക്കുന്നതായിട്ടാണ്ട്. പുതുക്കോട്ടയിലെ ഗുഹയിലിരിക്കുന്നകാലത്ത് സ്വാമികളുടെ ദേഹധാരണത്തിന്ന് വേണ്ട എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നത്ത് പുതുക്കോട്ടയിലെ ധനാഢ്യനായ ഒരു ജമീന്ദാരായിരുന്നു. ഈ പുണ്യാത്മാവിനെക്കുറിച്ച് കൂടുതലൊന്നും അറിയില്ലെങ്കിലും ഇദ്ദേഹമായിരുന്നു സ്വാമികളുടെ കേരളത്തിലെ ഭക്തന്മാർക്ക് അദ്ദേഹത്തെ കണ്ടെത്തുവാൻ സഹായിച്ചത്ത്. ഏതാണ്ട് രണ്ടു വർഷത്തോളം സ്വാമികൾ അവിടെ മൗനിയായി കഴിച്ചുകൂട്ടി. അതിനുശേഷം 'കേരളത്തിലെ ഭക്തജനങ്ങളുടെ സ്നേഹപൂർവ്വമായ നിർബ്ബന്ധത്താൽ ജന്മനാടായ പാലക്കാട്ടേയ്ക്കു തന്നെ തിരിച്ചുപോന്നു. ഇക്കാലത്ത് സ്വാമികളെ തൻെറ ജന്മഗൃഹത്തിലെത്തിക്കുന്നതിൽ പ്രമുഖ പങ്ക് വഹിച്ചത്ത് ചിററൂർ താലൂക്കിലെ എടുവത്ത്, ഭീമത്ത്, വരവർ എന്നീ തറവാടുകളിലെ അംഗങ്ങളായിരുന്നു. അവിടെ കതിരവട്ടത്തു് തമ്പാന്മാർ എന്ന പ്രസിദ്ധ നായർതറവാട്ടിലെ കുഞ്ഞുക്കുട്ടൻതമ്പുരാനായിരുന്നു സ്വാമികളുടെ ശുശ്രൂഷാദി

കൾ ഏറെറടുത്തതു്. ഇക്കാലത്തു് സ്വാമികൾ തികഞ്ഞ മൗനത്തിലായിരുന്നു.

അവധൂതൻ രാമനാഥൻ സദാനന്ദസ്വാമിയാകുന്നു. രാപകൽ ഭേദമെന്യേ അനേകം ഭക്തജനങ്ങൾ സ്വാമികളെ ദർശിക്കാനായി ഇക്കാലത്തു് അദ്ദേഹം താമസിച്ചിരുന്ന വസതിയിലെത്തുമായിരുന്നു. താൻ ദീർഘകാലമായി അനുഷ്ഠിച്ചുവരുന്ന മൗനവ്രതം ലംഘിക്കാതെ നിവൃത്തിയില്ലെന്ന സ്ഥിതിയിലേക്കു് സ്വാമികൾ എത്തിച്ചേർന്നു. സ്വാമികളുടെ സംന്യാസജീവിതത്തിലെ വലിയൊരു വഴിത്തിരിവായിരുന്നു ഈ മൗനവ്രതലംഘനകാലം. ഇതിനിടയിൽ സ്വാമികൾ വളരെക്കാലമായി മനസ്സിൽ കൊണ്ടുനടന്ന ഒരാഗ്രഹമുണ്ടായിരുന്നു. കേരളത്തിലെ ഓരോ പ്രദേശത്തും ബ്രഹ്മനിഷ്ഠാമഠങ്ങൾ സ്ഥാപിക്കുകയെന്നതായിരുന്നു. സ്വാമികളുടെ ഈ ഉദ്ദേശ്യം ഭക്തന്മാരായ ആളുകൾ കേരളത്തിൽ പല ഭാഗങ്ങളിലും ഈ ലക്ഷ്യപ്രാപ്തിക്കായി സ്ഥലങ്ങൾ വാഗ്ദാനംചെയ്തുവെങ്കിലും പിന്നീടു് എന്തുകൊണ്ടാണെന്നറിയില്ല അദ്ദേഹം ഇതിൽനിന്നും പിന്തിരിയുകയാണുണ്ടായതു്.

ഇതിനു് പല കാരണങ്ങളും ഉണ്ടായിരുന്നു. അക്കാലത്തു് നാട്ടിൽ ജാതികൾതമ്മിൽ കടുത്ത കിടമത്സരമായിരുന്നു. നായരും ഈഴവരുംതമ്മിലും, ഈഴവരും അതിനു താഴെയുള്ളവരുംതമ്മിലും, നായർസമുദായങ്ങളും ബ്രാഹ്മണരുംതമ്മിലും ഉള്ള കലഹം തുടർന്നുപോന്നിരുന്നു. രാജ്യത്തു് നായരീഴവലഹളപോലുള്ള ലഹളകൾ നടന്നിരുന്ന കാലമായിരുന്നു അതു്. ഇതിന്റെ ബഹിർസ്ഫുരണമെന്നോണം ഓരോ സമുദായങ്ങൾക്കും അവശ്യം വേണ്ട യതിവര്യന്മാരെ തങ്ങളുടെ ജാതിയുടെ തലപ്പത്തു പ്രതിഷ്ഠിച്ചു് അതിലൂടെ തങ്ങളുടെ സമുദായമാണു് ഏററവും മികച്ചതു്

എന്നു് പ്രഖ്യാപിക്കുവാനുള്ള മത്സരബുദ്ധിയായിരുന്നു ഇതിൻെറ പിന്നിൽ. ഇതേ ഉദ്ദേശങ്ങൾ വച്ചുകൊണ്ടു് സ്വാമി സദാനന്ദഗുരുവിനേയും ചിലർ ഇക്കാലത്തു് സമീപിച്ചു. തങ്ങളുടെ സമുദായത്തിൻെറ ആത്മീയനേതൃത്വം അലങ്കരിച്ചുകൊണ്ടു് സമുദായത്തെ ധന്യമാക്കണമെന്നതായിരുന്നു അവരുടെ ആവശ്യം. എന്നാൽ ജാതിക്കും മതത്തിനും വർഗ്ഗത്തിനുമതീതനായി ചിന്തിച്ചിരുന്ന തികഞ്ഞ അവധൂതനായ സ്വാമികൾ സമുദായനേതാക്കളുടെ ഈ ആവശ്യം നിരാകരിക്കുകയാണുണ്ടായതു്. എന്നിട്ടും സമുദായനേതാക്കൾ ആവുന്നത്ര ശ്രമിച്ചു. പക്ഷെ അവധൂതർ സദാനന്ദസ്വാമികൾ വഴങ്ങിയില്ല.

സ്വാഭാവികമായും ഈ സംഭവം അക്കാലത്തെ ജാതിനേതൃത്വത്തെ പ്രകോപിതരാക്കി. പിന്നീടു് സ്വാമികളുടെ ശത്രുക്കളായി മാറിയ ഇക്കൂട്ടർ സ്വദേശാഭിമാനി അടക്കമുള്ള പത്രങ്ങളിൽവരെ സ്വാമിക്കെതിരെ ഗ്രണ്ഡാസ്യകൾ വരാൻ തുടങ്ങി. ഒരവസരത്തിൽ സ്വാമികളെ നാടുകടത്തണമെന്നുവരെ സ്വദേശാഭിമാനി എഴുതി. (എന്നാൽ നാടുകടത്തപ്പെട്ടതു് ഇതെഴുതിയ സ്വദേശാഭിമാനി രാമകൃഷ്ണപിള്ളതന്നെയായിരുന്നു. കൃത്യം രണ്ടുമാസത്തിനുള്ളിൽ അദ്ദേഹത്തെ അന്നത്തെ ഭരണാധികാരി നാടുകടത്തി.) സ്വദേശാഭിമാനിയിൽത്തന്നെ തിരശ്ശീലനീക്കി എന്ന തലക്കെട്ടിൽ സദാനന്ദസ്വാമികൾക്കെതിരെ സ്ഥിരം ലേഖനങ്ങൾ പ്രത്യക്ഷപ്പെടുവാൻ തുടങ്ങി. സദാനന്ദസ്വാമികളെ ആരും സമീപിക്കരുതു് എന്നുവരെ ഇക്കൂട്ടരെഴുതി. എന്നാൽ ഇതെല്ലാം അറിഞ്ഞിട്ടും സ്വാമികൾ അധൃഷ്യനായി ചാഞ്ചല്യമില്ലാതെ നിലകൊണ്ടതേയുള്ളു. ഇക്കാലം സ്വാമികളുടെ ഈ വൈശിഷ്ട്യം മനസ്സിലാക്കിയ അദ്ദേഹത്തോടൊപ്പം ഉറച്ചുനിന്ന ശിഷ്യന്മാരും ധാരാളമുണ്ടാ

യിതന്നു. പ്രാക്കുളം പത്മനാഭപിള്ള, എം. എ. പരമുപിള്ള, മാർത്താണ്ഡൻതമ്പി തുടങ്ങിയവരെല്ലാം ഇത്തരത്തിൽ സ്മരണീയരാണ്.

വഴിത്തിരിവ്: കടുത്ത പ്രതിസന്ധികളെ തരണം ചെയ്ത് ഏതാണ്ട് നിഷ്ക്രിയനായി കഴിഞ്ഞിരുന്ന ഇക്കാലത്താണ് തമിഴ്നാട്ടിലെ ശിവഗിരി ജമീന്ദാരുടെ മാതാവ് ശ്രീമതി കറുപ്പായിനാച്ചിയാർ സ്വാമി തൃപ്പാദങ്ങളെ ശിവഗിരിയിലേക്ക് ക്ഷണിക്കുന്നത്. ബഹുജനഹിതാർത്ഥമായ പ്രവൃത്തികളെല്ലാം നിറുത്തിവച്ച് സ്വശിഷ്യപരമ്പരയുടെ നിലനില്പിനായി വേണ്ടതു ചെയ്യുകയെന്ന തീരുമാനത്തിലായിരുന്നു സ്വാമിജി. ശിവഗിരിയിൽ ഒരാശ്രമം സ്ഥാപിച്ച് അവിടെ സ്ഥിരതാമസം നയിച്ച് തങ്ങളെ അനുഗ്രഹിക്കണമെന്ന് നാച്ചിയാരുടെ അഭ്യർത്ഥന സ്വാമികൾ നിരസിക്കുകയായിരുന്നു. ഇതിന് സ്വാമിജി പറഞ്ഞ കാര്യം ഇതായിരുന്നു. കേരളവും കേരളീയരുമാണ് ഇന്ന് അധികം ദുഷിച്ചിരിക്കുന്നത്. അതേയവസരത്തിൽ നന്നായാൽ കേരളത്തെ മുഴുവൻ സമുദ്ധരിക്കുവാനുള്ള കഴിവ് കേരളീയരിലാണ് വർത്തിക്കുന്നത്. കേരളം വിനീതമായാൽ ലോകം മുഴുവനും വിനീതമായി. ഇതായിരുന്നു സ്വാമികളുടെ കാഴ്ചപ്പാട്. അതുകൊണ്ടുതന്നെ പ്രവർത്തനം തീർച്ചയായും കേരളത്തിലായിരിക്കുമെന്നായിരുന്നു സ്വാമിജി ധ്വനിപ്പിച്ചത്.

ആശ്രമസ്ഥാപനം: പിന്നീട് കേരളത്തിൽത്തന്നെ വിപുലമായി ഒരാശ്രമം സ്ഥാപിക്കുവാനുള്ള ശ്രമങ്ങൾ സ്വാമിജി ആരംഭിച്ചു. ഭാവിലോകം സംന്യാസിമാരോട് ബഹുമാനപൂർവ്വം വർത്തിക്കുകയോ, അവരെ പൂജിക്കുകയോ ചെയ്യില്ലെന്നും, അതുകൊണ്ട് അവർക്ക് പരാശ്രയമില്ലാതെ ജീവിക്കുവാനുള്ള സ്ഥാനവും അർത്ഥവും സമ്പാ

ദിക്കണമെന്നും സ്വാമിജി ആഗ്രഹിച്ചു. മററു കാര്യങ്ങളെല്ലാം തന്റെ ശിഷ്യഗണങ്ങഠം നടപ്പിലാക്കിക്കൊള്ളമെന്നും ഇപ്രകാരമൊരു സ്ഥാപനം തന്റെ പ്രയത്നംകൊണ്ടു വേണമെന്നും ഗൃഹസ്ഥന്മാരുടെ ഒരുതരത്തിലുള്ള സംഭാവനകളും ഇതിലേക്കു സ്വീകരിക്കരുതെന്നും സ്വാമിജി തീരുമാനിച്ചു. പിന്നീടു് ആശ്രമസ്ഥാനത്തിനു വേണ്ട യോജിച്ച സ്ഥലം കണ്ടുപിടിക്കുന്നതിലായിരുന്നു സ്വാമിജിയുടെ ശ്രദ്ധ, ഇതിനുവേണ്ടി കോളത്തിൽ പല സ്ഥലങ്ങളിലും യാത്രചെയ്തുവെങ്കിലും അതൊന്നും സ്വാമിജിക്കു് തൃപ്തികരമായി തോന്നിയില്ല. ഒടുവിൽ 1076_ാംമാണ്ടു് കൊട്ടാരക്കര താലൂക്കിൽ വെട്ടിക്കവല പകതിയിൽ ഇപ്പോഠം ആശ്രമം നിൽക്കുന്ന സ്ഥലം തിരഞ്ഞെടുക്കപ്പെട്ടതു് ഈ അവസ്ഥയിലാണു്.

ഏതാണ്ടു് മുന്നൂറേക്കറോളംവരുന്ന വിശാലമായ ഭൂപ്രദേശമായിരുന്നു സ്വാമിജി കണ്ടെത്തിയതു്. ഇക്കാലത്തു സ്വാമിജിയുടെ കൈവശമുണ്ടായിരുന്നതു് ഇരുനൂറോ മുന്നൂറോ രൂപ മാത്രമായിരുന്നു. ഇന്നത്തെ സദാനന്ദപുരം അവധൂതാശ്രമത്തിന്റെ തുടക്കം ഇതായിരുന്നു. ഭാവിയിലുണ്ടാകുന്ന ശിഷ്യഗണങ്ങളുടെ രക്ഷയായിരുന്നു ആശ്രമസ്ഥാപനംകൊണ്ടു സ്വാമിജി ലക്ഷ്യമാക്കിയിരുന്നതെന്നു് സൂചിപ്പിച്ചുവല്ലോ. എന്നാൽ ശിഷ്യഗണങ്ങളുടെ എണ്ണത്തേക്കാളധികം വണ്ണത്തെയാണു് സ്വാമിജി ലക്ഷ്യമാക്കിയതു്. അതായതു് ആയിരം അനധികാരികഠം ശിഷ്യന്മാരായിരിക്കുന്നതിനേക്കാഠം നല്ലതു് ഒരാഠം യഥാർത്ഥ അധികാരിയുണ്ടായിരിക്കുന്നതാണു് നല്ലതു്. ഇതായിരുന്നു അദ്ദേഹത്തിന്റെ കാഴ്ചപ്പാടു്. അർഹരല്ലാത്ത ആയിരം ശിഷ്യരേക്കാഠം അർഹതയുള്ള ഒരേയൊരു ശിഷ്യനുണ്ടായിരിക്കുന്നതാണു നല്ലതെന്നു് സ്വാമിജി എപ്പോഴും പറയുമായിരു

ന്നു. അതുകൊണ്ടു കൂടുതൽ ശിഷ്യസമ്പത്തുകൾക്കുവേണ്ടി സ്വാമിജി ശ്രമിച്ചിരുന്നില്ല.

പിന്നീട് ആശ്രമപോഷണം ലക്ഷ്യമാക്കി ഔഷധ വ്യവസായം, സോപ്പുനിർമ്മാണം, നെയ്ത്ത് തുടങ്ങിയവ ആരംഭിച്ചു. ഇത്തരം ജോലികളിൽ ഏർപ്പെട്ടിരുന്ന നിരവധിപേർ പിന്നീടു സ്വാമിജിയുടെ ശിഷ്യന്മാരായിത്തീർന്നു. വൈദ്യവൃത്തിയിൽ സ്വാമിജിക്ക് ഒരു പ്രത്യേക വൈഭവംതന്നെയുണ്ടായിരുന്നു. ഇക്കാര്യത്തിൽ സ്വാമിജിക്കുണ്ടായിരുന്ന ഈ സിദ്ധി തമിഴ്നാട്ടിലെ പല വർത്തകന്മാരേയും കൊട്ടാരക്കര ആശ്രമത്തിലേക്കാകർഷിച്ചു. ഇക്കൂട്ടത്തിൽ പ്രധാനി രാമനാഥപുരം ജില്ലയിലെ ശ്രീ കൃഷ്ണൻചെട്ടിയാരായിരുന്നു. ശിവഗംഗതാലൂക്കിൽ അലവാക്കോട്ട സ്വദേശിയായ ഇദ്ദേഹമായിരുന്നു ആശ്രമത്തിലെ ഇപ്പോഴത്തെ അഗസ്ത്യക്ഷേത്രം പണികഴിപ്പിച്ചതും, കുളംകുഴിപ്പിച്ചതും. (ഈ പുണ്യാത്മാവിന് പിന്നീട് ശ്രീ മഹാപ്രസാദ്സ്വാമി സംന്യാസം കൊടുത്തു. വിരജാനന്ദസ്വാമി എന്ന് നാമധേയം നൽകി) ഈ വിരജാനന്ദസ്വാമികൾ പിന്നീട് 16-9-1946-ൽ സമാധിയായി.

ഗ്രന്ഥരചന: ഇക്കാലത്ത് നിരവധി ഗ്രന്ഥങ്ങൾ സ്വാമിജി എഴുതിയിട്ടുണ്ട്, സമുദായശാസ്ത്രം, സന്താനരത്നം, ഉപിജ്ഞാസമഞ്ജരി, പ്രസംഗത്തിരുട്ട്, ഹിന്ദുമതസംസ്കാരം തുടങ്ങിയ ആറോളം ഗ്രന്ഥങ്ങൾ തമിഴിൽമാത്രം പ്രസിദ്ധീകരിക്കപ്പെട്ടു. കൂടാതെ തത്വബോധം, ബ്രഹ്മാനന്ദലഹരി ഇവയ്ക്കു വ്യാഖ്യാനങ്ങളും, വിഗ്രഹാരാധന സംബന്ധിച്ച് ഒരു പുസ്തകവും സ്വാമിജിയുടേതായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. കേരളത്തിലെ വിഭിന്നസമ്പ്രദായത്തിലുള്ള ആശ്രമങ്ങളുടെ വ്യക്തിത്വത്തിനു ഭംഗംവരാത്തവിധ

ത്തിൽ എല്ലാംകൂടി ചേർന്ന് ഒരു മതസംസ്കാരപദ്ധതി രൂപീകരിച്ചു. ഹിന്ദുക്കളെയെല്ലാം വൈദികസംസ്കാരസമ്പന്നരാക്കിത്തീർക്കണമെന്നായിരുന്നു സ്വാമിജികളുടെ അഭിപ്രായം. ഇതിനുവേണ്ടി ശ്രീചട്ടമ്പിസ്വാമി തിരുവടികളും ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുമായിച്ചേർന്ന് ഒരു ഹിന്ദുസംസ്കാരപദ്ധതി രൂപീകരിക്കുവാൻ ശ്രമിച്ചു. എന്നാൽ ഇതിൽ ശ്രീചട്ടമ്പിസ്വാമികളുടെ ഒരു പ്രധാന ശിഷ്യനായ നീലകണ്ഠതീർത്ഥപാദരുമായുള്ള അഭിപ്രായവ്യത്യാസം ഈ പദ്ധതികൾ സാദ്ധ്യമല്ലാതാക്കി. ഇതിനെക്കുറിച്ച് ശ്രീ തീർത്ഥപാദപരമഹംസർതന്നെ ഒരിക്കൽ എഴുതുകയുണ്ടായി. അദ്ദേഹം പറയുന്നു ശ്രീമദ് സദാനന്ദസ്വാമികളും ശിഷ്യപ്രധാനികളുംകൂടി ഹിന്ദുമതോദ്ധാരണരീതിയിൽ നമ്മുടെ പരമ്പരയുടെ സഹായസഹകരണങ്ങളെ അപേക്ഷിച്ചതനുസരിച്ച് ശ്രീ നീലകണ്ഠതീർത്ഥപാദർക്ക് ഒരെഴുത്ത് എഴുതുകയുണ്ടായി. എന്നാൽ അദ്ദേഹത്തിന്റെ മറുപടി വളരെ നീരസത്തിലായിരുന്നു. അന്യപരമ്പരയുമായി ചേർന്ന് നമ്മുടെ പരമ്പരയെ സങ്കലനംചെയ്യുന്നതിനു ഞാൻ താൽപര്യപ്പെടുന്നില്ലെന്നു ശ്രീ നീലകണ്ഠതീർത്ഥപാദർ പറയുകയുണ്ടായി.

സ്വാമിജി കൊട്ടാരക്കരെയിൽ ആശ്രമം സ്ഥാപിച്ചു പ്രവർത്തനമാരംഭിക്കുന്നകാലത്ത് കേരളത്തിൽ തിരുവിതാംകൂറിൽ രാഷ്ട്രീയസാമുദായരംഗങ്ങളിൽ പല പരിവർത്തനങ്ങളും നടന്നുകൊണ്ടിരിക്കുന്ന കാലഘട്ടമായിരുന്നു. നായർസമുദായങ്ങൾ തങ്ങൾക്കിടയിൽ തങ്ങൾക്ക് ഒരു മതാചാര്യൻ വേണമെന്ന ആവശ്യം ഉയർന്നുവന്നത് ഇക്കാലത്താണ്, ഈ ലക്ഷ്യം മുൻനിർത്തി അന്ന് കൊല്ലത്തുവെച്ച് ഒരു നായർസമ്മേളനം കൂടുകയും നായർസമുദായത്തിന് സ്വന്തമായി ഒരു മതാചാര്യനെ തെരഞ്ഞെടുക്കണമെ

ന്ന തീരുമാനിക്കുകയും ചെയ്തു. 1098 മകരം 1-ാംനു-യായിരുന്ന കൊല്ലം സമ്മേളനം. ഈ സമ്മേളനത്തിൽ വെച്ച് അർഹനായ ഒരു മതാചാര്യനെ തെരഞ്ഞെടുക്കുന്ന തിനുവേണ്ടി മൂന്നുപേരടങ്ങുന്ന ഒരു കമ്മററിയേയും തിര ഞ്ഞെടുത്തു. സാഹിത്യപഞ്ചാനനൻ ശ്രീമാൻ പി. കെ. നാരായണപിള്ള, ശ്രീ ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, കൈതപ്പുഴ ഗോവിന്ദപ്പിള്ള എന്നിവരടങ്ങുന്ന കമ്മററിയായിരുന്നു ഇതു്. ഇക്കാര്യത്തിൽ ആവശ്യമായ പൊതുജനാഭിപ്രായശ്രുപവർത്തനം ഉടനടി നടത്തുവാൻ യോഗം തീരുമാനിച്ചു. അന്നു് ഈ മഹനീയസ്ഥാനത്തേയ്ക്കു് പ്രസ്തുത കമ്മററി കണ്ടെത്തിയ രണ്ടുപേർ ശ്രീ സദാനന്ദസ്വാമികളും ശ്രീ ചട്ടമ്പി തിരുവടികളും ആയിരുന്നു. പിന്നീടു് കമ്മററി നായർസമുദായ ആചാര്യസ്ഥാനത്തേക്കു് ശ്രീമദ് സദാനന്ദസ്വാമികളേയും ശ്രീ ചട്ടമ്പി സ്വാമികളേയും നിർദ്ദേശിക്കുന്നതായും, ഈ രണ്ടു സമുദായാചാര്യന്മാരിൽ ആരെയാണോ കൂടുതൽ സ്വീകാര്യമായിട്ടുള്ളതു് അദ്ദേഹത്തിന്റെ പേരെഴുതി ഒരുമാസത്തിനകം കമ്മററിയുടെ അഡ്രസ്സിൽ എഴുതി അയയ്ക്കണമെന്നു് ഒരറിയിപ്പു സമുദായ അംഗങ്ങൾക്കായി വിളംബരം ചെയ്തു. ഈ സംരംഭം അക്കാലത്തു് പ്രമുഖ മലയാളപത്രങ്ങളെല്ലാം ഹർഷാരവത്തോടെയായിരുന്നു എതിരേററതു്. പത്രങ്ങൾക്കിടയിൽ തന്നെ അക്കാലത്തു് വലിയൊരു ചേരിതിരിവിൽ ഈ സംഭവംകാരണം ഒരുകൂട്ടർ ആചാര്യസ്ഥാനത്തേയ്ക്കും ശ്രീ ചട്ടമ്പിസ്വാമികളെ നിർദ്ദേശിച്ചപ്പോൾ മറെറാരുകൂട്ടർ ശ്രീ സദാനന്ദസ്വാമികളെയാണു പിന്താങ്ങിയതു്. മറെറാരുകൂട്ടരാകട്ടെ തിരുവിതാംകൂറിനെ രണ്ടു ഡിവിഷനുകളായി തിരിച്ചു തെക്കുവശമുള്ള ഡിവിഷന്റെ ആചാര്യസ്ഥാനം ശ്രീ സദാനന്ദസ്വാമികൾക്കും, വടക്കുവശമുള്ള ഡിവി

ഷന്റെ ആചാര്യസ്ഥാനം ശ്രീ ചട്ടമ്പിസ്വാമികളേയും തെരഞ്ഞെടുക്കണമെന്ന അഭിപ്രായമാണു പ്രകടിപ്പിച്ചതു്. എന്നാൽ രാജ്യത്താകെ കോലാഹലമുയർത്തിയ ഈ സംഭവങ്ങൾ തിരുവിതാംകൂറിൽ നടക്കുമ്പോഴും പ്രസ്തുത രണ്ടു് ആചാര്യന്മാരും നാട്ടിൽ നടക്കുന്ന ഈ സംഭവങ്ങളൊന്നും അറിയുന്നില്ലെന്നതായിരുന്നു രസകരമായ വസ്തുത. എന്നാൽ ഇതറിഞ്ഞപ്പോഴാകട്ടെ ശ്രീ സദാനന്ദസ്വാമികൾ പറഞ്ഞതു് തനിക്കു് ഒരു മതത്തിന്റെയും ആചാര്യനാകേണ്ടാ എന്നായിരുന്നു. സ്വാമികൾ ഇക്കാര്യം പത്രങ്ങളിലൂടെയും മററും പരസ്യമായി പ്രകടിപ്പിച്ചതോടെ രാജ്യമൊട്ടുക്കുമുയർന്ന ആചാര്യകാഹളം അവസാനിക്കുകയായിരുന്നു. ശ്രീ ചട്ടമ്പിസ്വാമികളും ഇക്കാര്യത്തിൽ സദാനന്ദസ്വാമികളുടെ അതേ നിലപാടുതന്നെയായിരുന്നു സ്വീകരിച്ചിരുന്നതു്.

ശ്രീമദ് സദാനന്ദസ്വാമികളെ തിരുവിതാംകൂറിൽനിന്നു് നാടുകടത്തണമെന്ന ആവശ്യം സ്വദേശാഭിമാനി പത്രത്തിൽ അതിന്റെ പത്രാധിപരായ ശ്രീ രാമകൃഷ്ണപിള്ള ഉന്നയിച്ചതു് ഈ പശ്ചാത്തലത്തിലാണു്. എന്നാൽ സ്വാമികൾ ഇതൊന്നും തീരെ ഗൗനിച്ചിരുന്നില്ല. സംന്യാസിയുടെ സ്വതസിദ്ധമായ നിസ്സംഗത്വം ഈ സന്ദർഭങ്ങളിലെല്ലാം അദ്ദേഹത്തിനു് കൂട്ടിനുണ്ടായിരുന്നു. തങ്ങളുടെ യോഗ്യതായോഗ്യതകളെ നിർണ്ണയിക്കുവാനുള്ള അർഹത സാധാരണക്കാരായ ജനങ്ങൾക്കെങ്ങിനെ ലഭിക്കുന്നു.

ബ്രഹ്മശ്രീ ബ്രഹ്മനിഷ്ഠാപരൻ അവധൂതർ സദാനന്ദസ്വാമികൾ യോഗവിദ്യയിലെന്നപോലെ വൈദ്യവിദ്യയിലും അപാരമായ പാണ്ഡിത്യവും സിദ്ധിയും പ്രകടിപ്പിച്ചിരുന്നു. ആയുർവ്വേദത്തിന്റെയും സിദ്ധവൈദ്യത്തിന്റെയും സമുദ്ധാരണത്തിൽ അദ്ദേഹം അങ്ങേയററത്തെ ഔത്സു

ത്യം പ്രകടിപ്പിക്കുകയും പല ഗവേഷണങ്ങളും, ഇതിനുവേണ്ടി നടത്തുകയും ചെയ്തു. പല നൂതനമായ ചികിത്സാസമ്പ്രദായങ്ങളും, ഔഷധവിശേഷങ്ങളും കണ്ടുപിടിച്ച് അദ്ദേഹം ഫലപ്രദമായി ഉപയോഗിച്ചു. കേരളത്തിൽ ആദ്യമായി സോപ്പുനിർമ്മാണം ആരംഭിച്ചതു സ്വാമികളുടെ നേതൃത്വത്തിലായിരുന്നു. 'സദാനന്ദ ആയുർവ്വേദഫാർമസി & സോപ്പുവർക്ക്സ്' എന്ന പേരിൽ ഒരു ലിമിറ്റഡ് കമ്പനിയും ഇതിനുവേണ്ടി രൂപീകരിക്കപ്പെട്ടു. പിന്നീടു ചില കാരണങ്ങളാൽ കമ്പനി നിർത്തലാക്കുകയാണുണ്ടായത്. വൈദ്യശാല ധർമ്മാശുപത്രിയാക്കി മാറ്റുകയും ചെയ്തു. 1961_ൽ വൈദ്യശാല എന്ന പേരിൽ ആശ്രമത്തിനുകീഴിൽ ഒരു ചാരിറ്റബിൾസൊസൈറ്റി രൂപീകരിച്ചു വീണ്ടും വൈദ്യശാല പ്രവർത്തനമാരംഭിക്കുകയും ചെയ്തു.

സമാധി: 1099 മകരം 9_ാംനു- തൈപ്പൂയത്തുംനാൾ പൗർണ്ണമിദിവസം രാത്രി 11മണിയോടുകൂടി ശ്രീമദ് സദാനന്ദസ്വാമികൾ സമാധിയടഞ്ഞു. സ്വാമികൾ സമാധിയാകുമ്പോൾ പ്രധാന ശിഷ്യനായ ശ്രീമഹാപ്രസാദ്ആത്മാനന്ദഭാരതിസ്വാമികൾ ഉത്തരേന്ത്യയിലായിരുന്നു. പിന്നീടു മാസങ്ങൾക്കുശേഷമായിരുന്നു മഹാപ്രസാദ് ആത്മാനന്ദഭാരതിസ്വാമികൾ കൊട്ടാരക്കര അവധൂതാശ്രമത്തിലെത്തിച്ചേരുന്നത്. ഇതിനിടയിൽ അവകാശികളില്ലെന്നുകരുതി അന്നത്തെ തിരുവിതാംകൂർ ഗവണ്മെൻറ് ആശ്രമസ്വത്തുക്കൾ കൈവശപ്പെടുത്തി. ആശ്രമസ്വത്തുക്കളിലുള്ള ഗവണ്മെൻറിന്റെ കയ്യേറ്റത്തിൽ മനംനൊന്ത് ആശ്രമബന്ധുക്കളായ ചിലരുടെ അപേക്ഷയനുസരിച്ച് ശ്രീ മഹാപ്രസാദ് ആത്മാനന്ദഭാരതി സ്വാമികൾ ആശ്രമത്തിലെത്തുകയും മഠാധിപത്യം സ്വീകരിക്കുകയും ചെയ്തു. ഇതോടെ ആശ്രമവസ്തുക്കൾ മഠത്തിനുതന്നെ

വിട്ടുകൊടുക്കേണ്ട അവസ്ഥയും സംജാതമായി. ആശ്രമഭരണം മഹാപ്രസാദ് ആത്മാനന്ദഭാരതിസ്വാമിയുടെ കീഴിലായി.

സദാനന്ദസ്വാമികളുടെ ശിഷ്യഗണങ്ങൾ: കൊട്ടാരക്കര അവധൂതാശ്രമസ്ഥാപകനായ ബ്രഹ്മശ്രീ ബ്രഹ്മനിഷ്ഠാപരൻ അവധൂതർ സ്വാമികൾക്ക് സംന്യാസശിഷ്യന്മാരും ഗൃഹസ്ഥശിഷ്യരുമായി അനേകം പേരുണ്ടായിരുന്നു. സംന്യാസശിഷ്യരിൽ പ്രധാനി ശ്രീമഹാപ്രസാദ് ആത്മാനന്ദഭാരതി സ്വാമികളായിരുന്നു. ശ്രീദയാനന്ദസ്വാമികൾ, ശ്രീ ചിദാനന്ദസ്വാമികൾ, ശ്രീ ആത്മാനന്ദസ്വാമികൾ, ശ്രീ നിത്യാനന്ദസ്വാമികൾ തുടങ്ങിയ മഹാനുഭാവന്മാർ ശ്രീ സദാനന്ദസ്വാമികളുടെ ശിഷ്യന്മാരായിരുന്നു.

ശ്രീ മഹാപ്രസാദ് ആത്മാനന്ദഭാരതി സ്വാമികൾ: 1085-ാംമാണ്ട് ഇടവം 13-ാംനു- തൃച്ചിറ്റൂർ ക്ഷേത്രത്തിനടുത്തുള്ള ഒരു നായർകുടുംബത്തിൽ ജനിച്ചു. ശ്രീമദ് സദാനന്ദസ്വാമികൾ തുടങ്ങിവച്ച എല്ലാ പ്രസ്ഥാനങ്ങളും ഇദ്ദേഹം അഭിവൃദ്ധിയിൽ കൊണ്ടുവന്നു. സദാനന്ദ പ്രസ്സും ഉപകരണങ്ങളും സദാനന്ദവിലാസം മാസിക, കേരളധർമ്മം മാസിക മുതലായവയും ഇദ്ദേഹം സ്വയം പരിശ്രമിച്ച് നടത്തിവന്നിരുന്നു. 1102 കന്നിമാസത്തിൽ ശ്രീമദ് സദാനന്ദഗുരുകുലവിദ്യാപീഠം എന്നൊരു ഗുരുകുലവും ആരംഭിച്ചിരുന്നു. പിന്നീട് അതു നിർത്തലാവുകയും ചെയ്തു. ആയുർവ്വേദഹൈസ്കൂളും ഇദ്ദേഹത്തിന്റെ കാലത്തു് ഉണ്ടായിരുന്നു. 1954 ജൂൺ 7-ാംനു-യാണ് ഇദ്ദേഹം മഹാസമാധി അടഞ്ഞതു്. ഇദ്ദേഹത്തിന് ശിഷ്യന്മാരായി ശ്രീ പ്രേമാനന്ദസ്വാമികൾ, ശ്രീ വിരജാനന്ദസ്വാമികൾ, ശ്രീ വിമലാനന്ദസ്വാമികൾ, ശ്രീ പരമാനന്ദസ്വാമികൾ എന്നിവരുണ്ടാ

യിരുന്നു. മഹാപ്രസാദ്സ്വാമികളുടെ സമാധിക്കുശേഷം ശ്രീ പ്രേമാനന്ദസ്വാമികളാണ് മഠാധിപതിയായത്.

ശ്രീ സ്വാമി പ്രേമാനന്ദഭാരതികൾ: തിരുവല്ല താലൂക്കിലെ മേപ്രാൽ എന്ന സ്ഥലത്ത് മാടവന എന്ന ഒരു ഉന്നത തറവാട്ടിലാണ് ഇദ്ദേഹത്തിന്റെ ജനനം. ലണ്ടനിൽ പോയി ഉന്നതവിദ്യാഭ്യാസം നേടി തിരുവിതാംകൂർ ട്രാൻസ്പോർട്ട് സർവ്വീസിൽ ഉയർന്ന ഉദ്യോഗം വഹിച്ചിരുന്ന അദ്ദേഹം ആ ഉദ്യോഗവും മറ്റു ഭൗതികബന്ധങ്ങളും ഉപേക്ഷിച്ച് അവധൂതാശ്രമത്തിൽ പ്രവേശിച്ച ഒരു തപോനിധിയാണ്? ഇദ്ദേഹമടക്കമുള്ള നാലു സഹോദരന്മാരും ഒരേസമയത്ത് ലണ്ടനിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരാണ്. സ്വാമിജിയുടെ മൂത്ത സഹോദരൻ വിദ്യാഭ്യാസഡയറക്ടറും, സ്വാമിജി ട്രാൻസ്പോർട്ടിലെ അക്കൗണ്ടന്റും, അനുജൻ ഡി. എസ്. പി. യും ആയിരുന്നു. സ്വാമിജിക്ക് ശിഷ്യന്മാരായി സ്വാമി ശങ്കരാനന്ദഭാരതി, സ്വാമി രാമാനന്ദഭാരതി, സ്വാമി ചിദാനന്ദഭാരതി, തുടങ്ങിയ സംന്യാസിമാർക്കുപുറമേ ബ്രഹ്മചാരികളും ഉണ്ടായിരുന്നു. ഉദ്ദേശം നാൽപ്പത്തുകൊല്ലക്കാലം ആശ്രമകാര്യങ്ങളെല്ലാം നോക്കിക്കൊണ്ടിരുന്ന് 1998 ജനുവരിമാസം 29-ാം തീയതി സമാധിയടഞ്ഞു.

ശ്രീ പ്രേമാനന്ദഭാരതിസ്വാമികളുടെ സമാധിക്കുശേഷം ശ്രീ സ്വാമി ശങ്കരാനന്ദഭാരതി മഠാധിപതിയായി. അഞ്ചുകൊല്ലക്കാലത്തോളം ആശ്രമത്തിലെ കാര്യങ്ങൾ നോക്കിക്കൊണ്ട് 2003 ഏപ്രിൽമാസം രണ്ടാംതീയതി അദ്ദേഹം സമാധിയായി.

അദ്ദേഹത്തിന്റെ സമാധിക്കുശേഷം ഇപ്പോഴത്തെ മഠാധിപതി ഈ ലേഖനം എഴുതുന്ന സ്വാമി ചിദാനന്ദഭാ

ത്തി എന്ന സംന്യാസിയാണു്. കുറച്ചുകാലമായി ഈ ആശ്രമത്തിനെക്കുറിച്ച് ഒരു ലേഖനം എഴുതണമെന്നു വിചാരിച്ചു. പൂർണ്ണമായ ഒരു വിവരവും കിട്ടാത്തതുകൊണ്ടു് ഇതുവരേയും സാധിച്ചില്ല. ഇപ്പോഴെങ്കിലും ഇത്രയും വിവരങ്ങൾ എഴുതുവാൻ സാധിച്ചതിൽ സന്തോഷിക്കുന്നു. ഈ ലേഖനം അച്ചടിച്ച് ഇതിൽ വല്ല തെററുകളൊ, കുററങ്ങളൊ, കുറവുകളൊ ഉണ്ടെങ്കിൽ എല്ലാവരും സദയം ക്ഷമിച്ച് ബഹുജനസമക്ഷം ഇതു് അർപ്പിച്ച് ആശ്രമകാര്യങ്ങൾ പൂർവ്വാധികം ഭംഗിയായ രീതിയിൽ കൊണ്ടുനടത്തുവാനുള്ള പ്രാപ്തി ഉണ്ടാക്കിത്തരേണമേ എന്നു് ജഗദീശ്വരനോടു് പ്രാർത്ഥിക്കുന്നു.

ഹരി ഓം തത് സത്
സമർപ്പണമസ്തു
“ലോകാ സമസ്താ സുഖിനോ ഭവന്തു.”

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | – | 5.00 |
| കേനോപനിഷത്ത് | – | 15.00 |
| കഠകോപനിഷത്ത് | – | 30.00 |
| പ്രശ്നോപനിഷത്ത് | – | 25.00 |
| മുണ്ഡകോപനിഷത്ത് | – | 20.00 |
| മാണ്ഡൂക്യോപനിഷത്ത് | – | 35.00 |
| തൈത്തിരീയോപനിഷത്ത് | – | 30.00 |
| ഐതരേയോപനിഷത്ത് | – | 12.00 |
| ഭഗവദ്ഗീത | – | 5.00 |
| തത്ത്വബോധം | – | 3.00 |
| ഞാനാര് ? | – | 5.00 |
| വിഗ്രഹാരാധന | – | 10.00 |
| ശ്യാമളാദണ്ഡകം | – | 6.00 |
| പ്രസ്ഥാനഭേദം | – | 2.00 |
| അഷ്ടാവക്രഗീതാ | – | 6.00 |
| ദത്താത്രേയാവധൂതഗീത | – | 4.00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | – | 5.00 |
| ശിവസഹസ്രനാമം | – | 5.00 |
| How to be Happy (?) | – | 2.00 |
| അദ്ധ്യാത്മ രാമായണം | – | 50.00 |
| ശ്രീമദ്ഭഗവത്ഗീത (ശാങ്കരഭാഷ്യ സഹിതം) | – | 140.00 |
| ദേവീസ്തോത്രരത്നത്രയം | – | 15.00 |
| വിഷ്ണു സഹസ്രനാമം | – | 8.00 |
| നിത്യ കർമ്മചന്ദ്രിക | – | 10.00 |
| ശിവമഹിമ്നഃ സ്തോത്രം | – | 8.00 |
| ശ്രീ ഹരിഹരപുത്ര സഹസ്രനാമ സ്തോത്രം | – | 7.00 |